ശ്രേയസ്

ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

ഭട്ടാരകവിജയം

# ആട്ടക്കഥ



തുളസീവനം

# ഭട്ടാരകവിജയം

[ആട്ടക്കഥ]



തുളസീവനം



Price Rs. 4-00

PRINTED AT CHOOLOOR VIDYASAGAR PRESS, KAYAMKULAM

1974

# ഭട്ടാരകവിജയം

# ആട്ടക്കഥ

## കഥാസംഗ്രഹം

—:o:—

**പശ്ചാത്തലം:**

യോഗീശ്വരനായ പരമഭട്ടാരക ശ്രീവിദ്യാധിരാജ തീർത്ഥപാദസ്വാമി തിരുവടികളുടെ ശിഷ്യനായി **ധർമ്മശീലൻ** എന്ന സദ്ഗുണസമ്പൂർണ്ണനായ ഒരു യുവാവ് കേരളത്തിൽ ജീവിച്ചിരുന്നു. സുന്ദരിയും സുശീലയുമായ **കാന്തിമതി** എന്ന യുവതീരത്നവും ധർമ്മശീലനും പ്രേമബദ്ധരായി. പക്ഷേ, ആ പ്രദേശത്തെ ഇടപ്രഭുവും നാടുവാഴിയും ആയിരുന്ന **ഉദ്ദണ്ഡൻ** എന്ന മദോന്മത്തൻ കാന്തിമതിയെ നേടുവാൻ ആഗ്രഹിക്കുകയും, ഉദ്ദണ്ഡന്റെ സ്ഥാനമഹിമകൊണ്ടു് കാന്തിമതിയുടെ മാതാപിതാക്കൾ അയാൾക്കു് വശംവദരായിത്തീരുകയുംചെയ്തു. എന്നാൽ, എല്ലാ പ്രതിബന്ധങ്ങളേയും തട്ടിനീക്കിക്കൊണ്ടു് ഭട്ടാരകമുനി, കാന്തിമതീധർമ്മശീലന്മാരെ സംയോജിപ്പിച്ചു് അനുഗ്രഹിച്ചു.

## ഒന്നാം രംഗം

നവദമ്പതികളായ ധർമ്മശീലനും കാന്തിമതിയും ഗൃഹോദ്യാനത്തിൽ സല്ലപിച്ചുകൊണ്ടിരിക്കുമ്പോൾ ഉദ്ദണ്ഡന്റെ ആജ്ഞാവാഹകനായ ഒരു ദൂതൻ അവിടെ എത്തിച്ചേരുകയും നാടുവാഴിയുടെ സന്ദേശം അറിയിക്കുകയും ചെയ്യുന്നു. കാന്തിമതിയെ ഉദ്ദണ്ഡനു് വിട്ടുകൊടുക്കുകയും പകരം അയാൾ നല്കുന്ന സ്ഥാനമാനങ്ങൾ സ്വീകരിച്ചു് തൃപ്തിപ്പെടുകയും ചെയ്യണമെന്നാണു് ദൂതൻ ധർമ്മശീലനോടു് അഭ്യർത്ഥിക്കുന്നതു്. ഗർഹണീയമായ ഈ വാക്കുകൾ പറഞ്ഞു് തന്റെ ചെവിക്കു് പുണ്ണുണ്ടാക്കിയ ദൂതനിൽ കോപാവിഷ്ടനായ ധർമ്മശീലൻ അയാളുടെ കണ്ണും ഛേദിക്കുന്നു. നിശ്ചയമായും ഉദ്ദണ്ഡൻ ഇതിനു തക്കതായ പ്രതിക്രിയ ചെയ്യാതിരിക്കയില്ലെന്നു് ഭീഷണിപ്പെടുത്തിക്കൊണ്ടു് ദൂതൻ പോകുന്നു.

## രണ്ടാം രംഗം

ഭട്ടാരകമുനിയും ശിഷ്യനായ "നീലകണ്ഠൻ" എന്ന ബ്രഹ്മചാരിയും സംഭാഷണം നടത്തുന്നു. പ്രഭാതധ്യാനത്തിനു് സമയമായെങ്കിലും, ഏതോ ശിഷ്യന്റെ ഹൃദയം തന്നെ സ്മരിച്ചുകൊണ്ടു ദുഃഖിക്കുന്നതായി തോന്നുന്നതിനാൽ മനസ്സു് അശാന്തമായിത്തീരുന്നതായി സ്വാമികൾ പറയുന്നു. ആർക്കും അശുഭം ഒന്നുമില്ലെന്നും ധ്യാനം ആരംഭിക്കാം എന്നും ശിഷ്യൻ മറുപടി പറയുകയും, മുനി ധ്യാനനിമഗ്നനാകുകയും ചെയ്യുന്നു.

## മൂന്നാം രംഗം

ഭട്ടാരകമുനി പെട്ടെന്നു് ധ്യാനത്തിൽനിന്നു് ഞെട്ടിയുണരുന്നു. ധർമ്മശീലനും കാന്തിമതിയും വ്യഥിതഹൃദയരായി തന്നെ കാണാൻ വരുന്നുണ്ടു് എന്നു് ജ്ഞാനചക്ഷുസ്സുകൊണ്ടു് അദ്ദേഹം ദർശിക്കുന്നു. അവരുടെ ദുഃഖം എന്തായിരുന്നാലും അതിനു്

പരിഹാരം ഉണ്ടാക്കിക്കൊടുക്കണമെന്ന് അദ്ദേഹം നിശ്ചയിക്കുന്നു.

ധർമ്മശീലനും കാന്തിമതിയും ഗുരുസന്നിധിയിൽ എത്തി, തങ്ങൾ ഉദ്ദണ്ഡനിൽനിന്ന് ഭയപ്പെടുന്ന ആപത്തിനെപ്പററി നിവേദനം നടത്തുന്നു. ഒന്നും ഭയപ്പെടേണ്ടതില്ലെന്നും, എല്ലായ്പ്പോഴും താൻ കൂടെത്തന്നെ ഉള്ളതായി വിചാരിച്ചുകൊള്ളണമെന്നും ഗുരുദേവൻ മറുപടി പറയുന്നു. അന്നുരാത്രി ധർമ്മശീലൻ സ്വന്തം വീട്ടിൽ നിൽക്കരുതെന്നും, ഒററയ്ക്ക് രാത്രി കഴിച്ചുകൂട്ടാൻ കാന്തിമതി ഒട്ടും ഭയപ്പെടേണ്ടതില്ലെന്നുംകൂടി അദ്ദേഹം കല്പിക്കുന്നു.

## നാലാം രംഗം

(രണ്ടും മൂന്നും രംഗങ്ങളിലെ കഥ നടക്കുന്നതിന് അല്പം മുൻപായിട്ടാണ് നാലാം രംഗത്തിലെ സംഭവം; എങ്കിലും, രസഭംഗം വരാതിരിക്കാനായി അതിനെ പിന്നീട് നിബന്ധിച്ചിരിക്കുകയാണ് )

തന്റെ മന്ദിരമാളികയിൽ സുന്ദരിമാരായ ദാസിമാരോടൊത്ത് കാമകേളിയിൽ ഏർപ്പെട്ടിരിക്കുന്ന ഉദ്ദണ്ഡന്റെ മുൻപിൽ നികൃത്തകർണ്ണനായ ദൂതൻ പ്രവേശിച്ച് തനിക്കുണ്ടായ ദുഃഖാനുഭവം വിവരിക്കുന്നു. ഉദ്ദണ്ഡൻ കോപാക്രാന്തനായി ധർമ്മശീലനെ ക്രൂരമായി ശിക്ഷിക്കുവാൻ തീരുമാനിക്കുകയും "**കണ്ടകൻ**" എന്ന ചണ്ഡാളനെ വിളിക്കാനായി ദൂതനെ അയയ്ക്കുകയും ചെയ്യുന്നു.

## അഞ്ചാം രംഗം

കണ്ടകൻ ഉദ്ദണ്ഡന്റെ മുൻപിലെത്തി താൻ ഏതു് ആജ്ഞയും നിർവ്വഹിക്കാൻ തയ്യാറാണെന്ന് അറിയിക്കുന്നു. അപ്പോൾ, ധർമ്മശീലന്റെ ഗൃഹത്തിൽ കടന്ന് അയാളെ വധിക്കുകയും, കാന്തിമതിയെ ബലം പ്രയോഗിച്ച് അപഹരിച്ച് തന്റെ മുൻ

പിൻ കൊണ്ടുവരികയും ചെയ്യുവാൻ നിർദ്ദേശിച്ച് ഉദ്ദണ്ഡൻ കണ്ടകനെ അയയ്ക്കുന്നു.

ദണ്ഡകം:

കണ്ടകൻ ഉടൻതന്നെ ആയുധവും എടുത്തുകൊണ്ട് പുറപ്പെട്ടു കൊടിയ ഇരുട്ടിൽ യാത്രചെയ്ത് കണ്ടകൻ ധർമ്മശീലന്റെ വീട്ടിൽ കടന്ന് അയാളെ വധിക്കാനായി അന്വേഷിക്കുന്നു; എങ്കിലും – മുനിയുടെ നിർദ്ദേശപ്രകാരം ആ യുവാവ് രാത്രിയിൽ വീട്ടിൽനിന്ന് മാറിയിരുന്നതിനാൽ അയാളെ കണ്ടുകിട്ടുന്നില്ല കാന്തിമതിയെ സമ്മോഹകചൂർണ്ണം മണപ്പിച്ച് മയക്കി ഉറക്കത്തോടുകൂടിത്തന്നെ ഉയർത്തിയെടുത്ത്, കണ്ടകൻ ഗൂഢമായി ഒരു കാട്ടിൽക്കൂടി മടങ്ങിപ്പോകുന്നു.

## ആറാം രംഗം

അല്പദൂരം ചെന്നപ്പോൾ, കാട്ടുമരക്കൊമ്പുകൾ ശരീരത്തിൽ തട്ടിയും, കുറുക്കന്മാരുടെ ക്രന്ദനംകേട്ടും, ഞെട്ടിയുണർന്ന കാന്തിമതി, സധൈര്യം കണ്ടകനെ നേരിടുന്നു. ധർമ്മശീലന്റെ പ്രതികാരവ്യഗ്രതയെപ്പറ്റി അവൾ ഭീഷണിപ്പെടുത്തുന്നതൊന്നും കണ്ടകൻ കൂട്ടാക്കുന്നില്ല. എന്നു മാത്രമല്ല, അവൾക്ക് യോഗ്യനായ ഭർത്താവ് ഉദ്ദണ്ഡനാണെന്നും, അയാളോട് അവളെ സന്ധിപ്പിക്കാനാണ് തന്റെ ഉദ്യമം എന്നും കാന്തിമതി അതിൽ സസന്തോഷം സഹകരിക്കുകയാണ് വേണ്ടതെന്നും, അയാൾ മറുപടി പറയുന്നു. അനുനയം വിഫലമാകുമ്പോൾ അവളെ കൂട്ടിക്കൊണ്ടുപോകുവാൻ കണ്ടകൻ ബലപ്രയോഗം നടത്തിത്തുടങ്ങുന്നു. കാന്തിമതി ഭട്ടാരകമുനിയെ വിളിച്ചുകരയുകയും, അപ്പോൾ സ്വാമിതിരുവടികളുടെ ഒരു പ്രതിച്ഛായ പെട്ടെന്ന് രംഗത്തു പ്രത്യക്ഷപ്പെട്ട് കണ്ടകനെ ഓടിച്ചുകളയുകയും ഉടൻതന്നെ മറയുകയും ചെയ്യുന്നു. ഉറക്കത്തിൽ സ്വാമികൾ

നല്കിയ ഒരു സ്വപ്നനിർദ്ദേശപ്രകാരം ധർമ്മശീലനും അപ്പോഠം അവിടെ എത്തുന്നു ദമ്പതികഠം യോജിച്ച് ഭട്ടാരകമുനിയെ പ്പററി സ്തുതിക്കുന്നു.

## ഏഴാം രംഗം

കണ്ടകൻ ഉദ്ദണ്ഡന്റെ അടുക്കൽ മടങ്ങിച്ചെന്നു് കാര്യങ്ങളെല്ലാം അറിയിക്കുന്നു. ഉദ്ദണ്ഡൻ വളരെ അലോചിച്ചതിനു ശേഷം ശക്തനെന്നു കാണുന്ന ഈ മുനിയെ പ്രീണിപ്പിക്കുന്നതായിരിക്കും നല്ലതു് എന്ന നിഗമനത്തിൽ എത്തിച്ചേരുന്നു.

## എട്ടാം രംഗം

ഉദ്ദണ്ഡൻ മുനിവാടത്തിൽ എത്തി അദ്ദേഹത്തെ വാഴ്ത്തുന്നു. ദേശവാഴിയായ തനിക്കു് ധർമ്മശീലൻ ഒരു ശത്രു ആണെന്നും സ്വാമികഠം അയാഠംക്കു് സംരക്ഷണം നല്കരുതെന്നും ഉദ്ദണ്ഡൻ പറഞ്ഞുനോക്കുന്നു. ഒരു ശിഷ്യനെ കൈവെടിയുക എന്നതു് അസാദ്ധ്യമാണെന്നത്രെ സ്വാമികളുടെ മറുപടി. പറഞ്ഞു പറഞ്ഞു് കോപാന്ധനായിത്തീരുന്ന ഉദ്ദണ്ഡൻ മുനിയെ ആക്രമിക്കാൻ ഒരുമ്പെടുന്നു. അയാഠം ഒരു ഖഡ്ഗം എടുത്തു വെട്ടുന്നു എങ്കിലും അതു് ഒരു പുഷ്പഹാരമായി മാറി, അദ്ദേഹത്തിന്റെ ശിരസ്സിൽ പതിക്കുകയാണു് ചെയ്യുന്നതു്. വാഠം പോയപ്പോഠം കൈകഠംകൊണ്ടുതന്നെ മുനിയെ ആക്രമിക്കാൻ മുതിരുന്ന ഉദ്ദണ്ഡൻ പെട്ടെന്നു് കായബലം നഷ്ടപ്പെട്ടു് നിലത്തു് വീണു പോകുന്നു. അയാഠം മദം ശമിച്ചു്, വിനീതനായി, സ്വാമി തിരുവടികളെ സ്തുതിക്കുകയും കാരുണ്യത്തിനു് അപേക്ഷിക്കുകയും ചെയ്യുന്നു. ഭട്ടാരകമുനി ഉദ്ദണ്ഡനെ അനുഗ്രഹിച്ചു് അയയ്ക്കുന്നു.

# ഭട്ടാരകവിജയം ആട്ടക്കഥ



## കഥാപാത്രങ്ങൾ

| | | | |
|---|---|---|---|
| 1. | ഭട്ടാരകമുനി | — | മിനുക്ക് |
| 2. | ഉദ്ദണ്ഡൻ | — | കത്തി |
| 3. | ധർമ്മശീലൻ | — | പച്ച |
| 4. | കണ്ടകൻ | — | കരി |
| 5. | കാന്തിമതി | — | സ്ത്രീ – മിനുക്ക് |
| 6. | ദൂതൻ | — | മിനുക്ക് |
| 7. | നീലകണ്ഠബ്രഹ്മചാരി | — | മിനുക്ക് |
| 8. 9 | രണ്ടു ദാസിമാർ | — | സ്ത്രീ – മിനുക്ക് |



# ഭട്ടാരകവിജയം
# ആട്ടക്കഥ

## വന്ദനം

നിശ്ശേഷശ്രുതിശാസ്ത്രദർശന മഹാ–
കാന്താരകണ്ഠീരവം,
നിസ്സീമോജ്ജ്വല ഭവ്യദിവ്യചരിതൈർ
വിശ്വാത്മവിദ്യോതകം,
നിസ്സ്വാനാം ശരണാർത്ഥിനാം സുകൃതിനാം
കാരുണ്യകല്പദ്രുമം,
നിസ്സാരീകൃതസർവദേശികം, അഹോ.
വിദ്യാധിരാജം ഭജേ.

## പുറപ്പാട്

— ഭൈരവി —

സല്ലോകാദൃതനായ്, കൃപാംബുനിധിയാം
വിദ്യാധിരാജർഷിതൻ
നല്ലോരൈഹികശിഷ്യനാ, യൊരുയുവാ–
വിക്കേരളക്ഷോണിയിൽ,
ഫുല്ലോദാരസ്വരൂപകോമളിമയിൽ
കന്ദർപ്പസങ്കാശനായ്
ചൊല്ലോടങ്ങിനെ, വാണിരുന്നിതു പുരാ
ശ്രീ ധർമ്മശീലാഹ്വയൻ.

(ഭൈരവി—ചെമ്പട)

മൂർത്തമാം ആത്മബോധംപോൽ
    കീർത്തിതനായ് വിളങ്ങീടും
തീർത്ഥപാദ മുനീന്ദ്രന്റെ
    നിസ്തുലവാത്സല്യപാത്രം,
സജ്ജനസർവ്വവിധപുണ്യൻ,
    സജ്ജനാഖിലാഗ്രഗണ്യൻ.
നിർജ്ജരാനാമപിവരേണ്യൻ,
    ദുഃസ്ഥലോകശരണ്യൻ,
ഉന്നത ഗഭീര രൂപൻ,
    ഛിന്നതാപൻ, ശാന്തകോപൻ,
സന്തതസത്കുലദീപൻ,
    ഭിന്ന സകല പാപൻ,
സത്യധർമ്മ ഗുണലോലൻ,
    കൃത്യ കർമ്മസു കുശലൻ,
നിത്യനീതി നിഷ്ഠാ പാലൻ,
    ഇത്ഥം വാണു ധർമ്മശീലൻ.



## ഒന്നാം രംഗം

— തോടി —

ഓമൽ പേലവ ഗാത്ര ചാരുതയിലും
    ശീലാന്ത ഭാവത്തിലും
ഉത്തമപ്പെട്ടുലസിച്ച കാന്തിമതിയാം
    കാർവേണി മാർ മൗലിയെ,

പ്രേമത്തോടഥ ധമ്മശീലനഴകായ്
പാണിഗ്രഹം ചെയ്തു, തൻ
ധാമത്തിൽ ദ്ദയിതാസമം പുരുസുഖം
ചേണോടു വാണീടിനാൻ.

മല്ലാക്ഷിയോടു, മൃദുപുഷ്പ മനോജ്ഞമായി
നല്ലാരയാന്ന സുമവാട മണഞ്ഞു, ഭംഗ്യാ,
ഉല്ലാസപൂണ്ണു ശുഭവാണിക, ളന്തരായ–
മില്ലാതെ, യേവ മുര ചെയ്തിതു **ധർമ്മശീലൻ.**

(തോടി—ചെമ്പട)

ധർമ്മശീലൻ:-

ഇന്ദുമുഖി! സാദരം കേരം നീ
കാന്തിമതി! മേ ഗിരം.

കുന്ദ ഗൗര സുന്ദരാംഗി!
കാന്താ! കമ്ര നീലാപാംഗി!

[ഇന്ദുമുഖി......

എന്തൊരത്ഭുത സുഷമാ
ചിന്തിടുന്നു സന്ധ്യാദേവി!
ചന്ദനപ്പൊട്ടായ് പഞ്ചമി–
ച്ചന്ദ്രലേഖാ വിളങ്ങുന്നു;
വെള്ളമേഘ പടലങ്ങരം
നല്ലചീന വസനങ്ങരം;
വെള്ളിപോലാം പൂനിലാവോ
കള്ള മന്ദഹാസ കാന്തി!

[ഇന്ദുമുഖ......

താരകപ്പൂനിര പൂക്കും
　　തണൽമരം ഗഗനം ഇപ്പോൾ;
താർത്തെന്നൽ നിന്നെ, ഓമലേ!
　　തഴുകുന്നു മണാളൻ പോലേ.

വല്ലരികൾ ഇതാ ചാലേ
　　പല്ലവ ശാഖകളാലേ
മെല്ലവേ ചെയ്‌വിതിന്നേരം
　　നല്ല നർത്തന വിഹാരം.

[ഇന്ദുമുഖി......

(കാമോദരി—അടന്ത)

കാന്തിമതി:-

കോമളാംഗി! മമ രമണി!
　　കാൺക മോഹനം
രുമ യെഴും ഈ ഉപവനം.

　　അഞ്ജസാ ബഹുലതാ-
　　　　പുഞ്ജിത നികുഞ്ജങ്ങൾ
　　ചെഞ്ചെമ്മേ ചൊരിയുന്നു
　　　　മഞ്ജുള കുസുമങ്ങൾ.

[കോമളാംഗി......

ബന്ധുര മല്ലീസുമ-
　　ഗന്ധം പരന്നീടുന്നു;
സുന്ദര! ഭുവിനെ വെൺ-
　　ചന്ദ്രികാ ചുംബിക്കുന്നു;

കല്യയാം നിശീഥിനി
 മെല്ലേ മെല്ലേ വരുന്നു;
നല്ല വിഹംഗമങ്ങൾ
 എല്ലാം നീഡം തേടുന്നു.
 [കോമളാംഗ......

കണ്ടു കണ്ടിരിപ്പോളം,
 രണ്ടില്ലാ പക്ഷം, നാഥ!
പണ്ടുള്ളോരിണ്ടൽ, എല്ലാം—
 കൊണ്ടും, മറന്നീടുന്നു.
ഹന്ത, വേഗംപതിൻ മുന്നേ
 പൊന്തി വന്നോ രാധികരം
കാന്ത! മറഞ്ഞീടുന്നു
 സന്ധ്യാരാഗം കണക്കെ.
 [കോമളാംഗ......

(ഇവിടെ, ധർമ്മശീലനും കാന്തിമതിയും ചേന്നു് മനോധർമ്മമായി സന്ധ്യാസമയത്തിൻെറയും, ഉദ്യാനരംഗത്തിൻെറയും സൗന്ദര്യവൎണ്ണന നടത്താം.)

(ദേവഗാന്ധാരം—അടന്ത)

ധർമ്മശീലൻ:—

മാനിനി! മനോഹാരിണി! ശൃണു മാം
മദന ജായാ രൂപിണി!
 അഴകോടു പരിണയം
 കഴിവതിൻ മുന്നമേ
 അഴലിൻ ജലധിയിൽ നാം
 മുഴുകിയതോർത്തീടുന്നോ?
 [മാനിനി.....

വീരുതൻ ഉദ്ദണ്ഡനാമീ-
പ്പുരനാഥൻ, ധനനാഥൻ,
വിരവിൽ നിന്നെക്കാമിച്ചു
ദുരിതങ്ങൾ സദാ ചെയ്യാൻ
ആർത്ത ജനാവലംബൻ,
തീർത്ഥപാദ മുനീന്ദ്രൻ,
തീർത്തു സങ്കടം എല്ലാം;
ചേർത്തു നമ്മെ കൃപയാ.

[മാനിനി......

ഇഷ്ടം ഫലിച്ചിടാതെ
ദുഷ്ടൻ പല വിധമായ്
നഷ്ടങ്ങൾ ചെയ്‌വതിന്നായ്
കഷ്ടം! തുനിഞ്ഞിരിപ്പൂ.
പന്നഗനവനെ നാം
ഒന്നു ദണ്ഡിച്ചയച്ചാൽ
പിന്നെയും വരുമല്ലോ
സന്നതാംഗി! കടിപ്പാൻ.

[മാനിനി....

(ആനന്ദഭൈരവി—അടന്ത)

കാന്തിമതി:-

അരുതേ വിഷാദ ചിന്ത
ചെറുതും ഹൃദി തേ കാന്ത!
ദുരിതാനാം മഹൗഷധം
ഗുരുപാദ സേവാവ്രതം

അനുദിനം ഉദ്ദണ്ഡനാം
അധമൻ അഹോ ചെയ്യുീടും
അശ്രുങ്ങൾ തൻ താപത്തി-
ന്നമൃതം ഗുരുകരുണാ.
[അരുതേ......

ഭക്തവത്സലൻ ഉണ്ടോ
ഭാസുരാകൃതേ! പാർത്താൽ
ഭട്ടാരകനെ പോലെ
ഭദ്രംകരനായ് വേറെ?
ഹൃദ്യാനുഭാവപൂർണ്ണൻ
വിദ്യാധിരാജദേവൻ
വിദ്യോതമാനരൂപൻ
നിത്യം നമുക്കാലംബം.
[അരുതേ......

(വിവാഹത്തിനുമുൻപ് ഉദ്ദണ്ഡനാൽ ഉണ്ടായ ദുരിതങ്ങളെയും, ഭട്ടാരകമുനി ചെയ്ത ഉപകാരങ്ങളെയും പററി അല്പം അഭിനയിച്ചശേഷം ഉദ്ദണ്ഡനെക്കൊണ്ട് ഇനി മേൽ ഉണ്ടാകാൻ സാധ്യതയുള്ള വൈഷമ്യങ്ങളെക്കുറിച്ചും, സ്വാമിതിരുവടികളുടെ അപാരമായ അനുകമ്പാ വായ്പിനെക്കുറിച്ചും മനോധർമ്മം ആടണം.)

— നാട്ടക്കുറിഞ്ഞി —

ഗണ്ഡത്തിലൂറു മുരുഘർമ്മജലം പൊഴിഞ്ഞു
ചണ്ഡത്വമോടവിടെ വന്നൊരു ദൂതനപ്പോൾ.
ദണ്ഡപ്രണാമസഹിതം, പുരനാഥനാം, ഉ-
ദ്ദണ്ഡൻെറ ദൗത്യമിദമോതിടുവാൻ തുടങ്ങി.

(ദൂതൻ അഭിനയിച്ചുതുടങ്ങുമ്പോൾ ധർമ്മശീലൻ കാന്തി മതിയെ പറഞ്ഞയക്കണം.)

(നാട്ടക്കുറിഞ്ഞി—ചെമ്പട)

ദൂതൻ:—

നന്മയല്ലീ വിമലേ! തേ— മൊഴിയുക
ധർമ്മശീലേ! സുമതേ!

ദേശപതി ഉദ്ദണ്ഡൻ അയച്ചൊരു
ദൂതനല്ലൊ ഞാൻ, സുഗുണനിധേ!

[നന്മയല്ലീ..

എന്നുടെ പ്രഭുവിന്നുണ്ടു
നിന്നിലേററം പ്രിയം ഇപ്പോഴും;
ഉന്നതമാം സ്ഥാനമാനം
തന്നിടുവാൻ ഉണ്ടു മോഹം.
മോദമോടെ തസ്യ വാക്യം
ആദരിച്ചീരിക്ക, ധീമൻ!
വാദമില്ലാ നിനക്കുള്ള
ഖേദമെല്ലാം തീർന്നുപോം.

[നന്മയല്ലീ......

രത്നഭോഗമെല്ലാം മർത്ത്യ—
രത്ന! ദേശ വാഴിക്കല്ലോ;
പത്നി തവ പാർക്കേിൽ സ്ത്രീ—
രത്നമെന്നേ ചൊല്ലീടാവൂ;
സ്വാമിയെ വണങ്ങി, നിന്റെ
കാമിനിയെ അങ്ങു നല്കി,
താമസമെന്നിയേ യഥാ—
കാമം മേന്മ തേടുക നീ.

[നന്മയല്ലീ......

(സാരംഗം—മുറിയടന്ത)

ധർമ്മശീലൻ:—

എന്തുചൊന്നതു മർത്ത്യ മക്കട നീ?
കൃപയും വെടിഞ്ഞി—
ങ്ങെന്തു ചൊന്നതു മർത്ത്യ മക്കട നീ?

ചന്തമോട പറഞ്ഞതതിന്നോ—
ഹന്ത! കേട്ടാൽ കൗതുകമധികം!
[എന്തുചൊന്നതു......

കണ്ണു ദൂഷണമൊഴികളാം ഇന്നീ—
വണ്ണം ഓതിശ്രവണ പുടിയിൽ
പുണ്ണുയർത്തിയ ദണ്ഡ്യ! നിൻ ചെവി
തിണ്ണം ഇന്നു മുറിച്ചയച്ചേൻ.
[എന്തുചൊന്നതു......

(ധർമ്മശീലൻ ദൂതന്റെ ചെവി മുറിയ്ക്കുന്നു.)

ദൂതൻ:—

നിഷ്ഠുരാശയ! ശങ്കയെന്യേ
കഷ്ടം, ഇങ്ങനെ ചെയ്ത നിന്നെ
ദുഷ്ട! രണ്ടു ദിനത്തിനകമേ
നഷ്ടമാക്കിടും എന്റെ നാഥൻ.

എന്തു ചെയ്തതു ദുഷ്ട മുഷ്കര നീ?
കൃപയും വെടിഞ്ഞി—
ന്നെന്തു ചെയ്തതു ദുഷ്ട മുഷ്കര നീ?
[ദൂതൻ പോകുന്നു.]

— തിരശ്ശീല —

## രണ്ടാം രംഗം

— പന്തുവരാടി —

കൈവല്യാമല മാർഗ്ഗദീപ ഭഗവാൻ
സാനുഗ്രഹം, ശിഷ്യ സത്-
ഭാവം കോലിന **നീലകണ്ഠ** വടുവിൻ
ചാരത്തു, സാരസ്വതം,
ഏവം ധീര മനോഹര സ്വര മതിൽ
ചൊല്ലീടിനാ നേകദാ
ദേവൻ, സജ്ജന പൂജ്യ തീർത്ഥചരണൻ
വിഖ്യാത **ഭട്ടാരകൻ.**

(പന്തുവരാടി—ചെമ്പട)

ഭട്ടാരകമുനി:—

വത്സ! സൽ സേവനോത്സുക!
മല്ലോചനോത്സവ!
വത്സ! സൽ സേവനോത്സുക!
[വത്സ......
ഭുവിൽ നിവൃത്തരായി
ദൈവിക വൃത്തരായി
മേവുന്ന മുനിജനം
ദേവഗണസമാനം,
ഇല്ലാ മതിയെ വെല്ലും
നല്ലോർക്കാധികാരം തെല്ലും:
അല്ലലു മാഹ്ലാദവും
തുല്യമെന്നവർ ചൊല്ലും.
[വത്സ......

കാമ്യം ഇല്ലൊരേടത്തും;
കമ്മവും ഇല്ലാ കത്തും;
ശമ്മം ഭുവി വരുത്തും
ധമ്മം ചെയ്യുന്നൃ പേത്തും.
കൂടേ നടപ്പവക്കും
തേടി അണയുവോക്കും
ആടൽ ഒക്കവേ തീക്കും;
കൂടാ മോഹം നമുക്കും.

[വത്സ......

എങ്കിലും എന്തിതേവം
ശങ്ക യൊന്നടിനവം?
തങ്കുന്നിതോ ഭക്തരിൽ
സങ്കട മനോ ഭാവം?
ഇഷ്ട ശിഷ്യ! നിൻ മനം
തുഷ്ട മല്ലയോ നൂനം?
സ്വസ്ഥരല്ലയോ ഭക്തി–
യുക്തരാം മിത്രജനം?

[വത്സ......

(വേകട—ചെമ്പട)

നീലകണ്ഠൻ:—

യതിജന മൗലി മണേ!
വാത്സല്യം എങ്കൽ
പ്രതിദിനം അരുളീടണേ.

ഭജനീയ ഗുണമയ!
ഭഗവൻ! സജ്ജനാശ്രയ!
ഭവികം താൻ ത്വത്കൃപയാ
ഭവിപ്പൂ മംഗളാലയ!

[യതിജന....

അരുണ ശോഭമാം തവ
ചരണ പങ്കജം ഏവ
അരുളുന്നിതല്ലോ സദാ
ശരണം ഞങ്ങൾക്കു, ദേവ!
ഗുരുവെ ധ്യാനിച്ചു പാർക്കും
അരിയ ശിഷ്യരിൽ ആർക്കും
വരികയില്ലൊരു ദുഃഖം
കരുതേണം; ഇങ്ങെനിക്കും.

[യതിജന......

(കാപി—ചെമ്പട)

ഭട്ടാരകമുനി:—

ശീല ഗുണ പാലക!
ചാലവേ കേൾക്ക
നീലകണ്ഠ! ബാലക!

ചേലിൽ പ്രാചി കുങ്കുമ-
ച്ചേല ഉടുത്തീടുന്നു;
കാലം ഉഷസ്സായ് പക്ഷി-
ജാലം വിജ്ഞാപിക്കുന്നു.

[ശീലഗുണ......

ഞാനെന്നും പ്രഭാതത്തിൽ
സാനന്ദം ചെയ്തു പോരും
ധ്യാനത്തിനിഹ നേരം
ഊനം ഇപ്പോൾ

ദീനം എതോ ശിഷ്യൻെറ
മാനസം ഇതി മന്യേ;
ഹാ നമുക്കതു ശാന്തി-
യ്ക്കുന്നം വരുത്തീടുന്നു.
[ശ്രീലഗുണ......

(ധനാശി—അടന്ത)

നീലകണ്ഠൻ:—

ഭട്ടാരഗുരോ! ത്വത്പദം
ഭക്തവത്സല!
ഭാവയാമ്യഹം സന്തതം.
മുനികുലേശ്വര! തവ
വിനതാർദ്ര മനോഭാവം
മനതാരിൽ പീഡ ചെയ്വാൻ
അനുവദിക്കായ്കിന്നേവം.
[ഭട്ടാരഗുരോ..
അമര ദേശിക! ഭവാൻ
അക്കനായ് വിളങ്ങുമ്പോഠം,
അഴലാകും തമസ്സിനെ-
ങ്ങധികാരണം?
ഭക്തരിലാക്കും ഇന്നി-
ല്ലത്തൽ എന്നറിഞ്ഞാലും
കൃത്യമായ്, വിഭോ! ധ്യാ
യുക്തനായ് ഇരുന്നാലും.
[ഭട്ടാരഗുരോ..

(ഭട്ടാരകമുനി ധ്യാന നിമഗ്നനാകുന്നു.)

— തിരശ്ശീല —

## മൂന്നാം രംഗം

— സുരുട്ടി –

സമാധിയിൽ ചെററ വസിച്ചുടൻ തൽ–
പ്രമാദ ൗാ മാകുല ഭാവമോടേ,
ക്ഷമാധനൻ ഞെട്ടിയുണൎന്നു, വിശ്വ–
സമാദൃതൻ സദ്ഗുരു തീൎത്ഥപാദൻ.

(സുരുട്ടി—അടന്ത)

ഭട്ടാരകമുനി:–

എന്തിതെന്തിന്നുരസ്സുന്നതില്ലെന്റെ
സന്തതാഭ്യസ്തമാകും സമാധിയും?
ചിന്തയെന്തോ കടന്നു വരുന്നിതു
ഹന്ത! നിശ്ചല മാകേണ്ട ബുദ്ധിയിൽ.

ഭക്തനാംമതോ ശിഷ്യൻ രുജയൊടേ
ദഗ്ദ്ധകാമം സ്മരിക്കുന്നതുണ്ടു മാം;
സക്തി ശിഷ്യഗണങ്ങളിൽ നില്ക്കുകിൽ
മുക്തമാകില്ല ചിത്തം ചില നേരം.

ഉണ്മതന്നെ; സന്ദേഹമില്ലല്പവും;
നന്മയേറു മെൻ ശിഷ്യരിലുത്തമൻ,
ധൎമ്മശീലൻ, സദാരനായ് സത്വരം,
ചെമ്മേ വന്നിടുന്നുണ്ടിങ്ങ നിൎണ്ണയം.

ഖേദമിന്നവനെന്തുതാനാകിലും,
സാദരമതു നീക്കിക്കൊടുക്കണം;
സാദമെല്ലാ മകററി നിരാമയം
മോദമുള്ളിലുയൎത്തി അയക്കണം.

— കല്യാണി —

സുനിയത സുകൃതത്തിൻ സുന്ദരാവാസമാകും
മുനിവര നിലയത്തിൽ കാന്തയാസാകമെത്തി,
അനിതര മൃദുവാചം ഭക്തിപൂർവം, ഗുണത്തിൻ
ഖനി, യുടനിദമോതീ ധർമ്മശീലൻ സുശീലൻ.

(കല്യാണി—ചെമ്പട)

ധർമ്മശീലൻ:—

ജയജയ തീർത്ഥപാദ! മുദാ
ദേശികേന്ദ്ര! സദാ
ജയജയ വിജിതഭവ ഖേദ!

കേരളഭുവിലെ
നേരെഴും സുജനാനാം
പാരമനുഗ്രഹ
മാരിതൻ വാരിദ!

[ജയജയ......

ത്വത്കൃപാ സഖ ലേശം ഇഹ വന്നു — ഞാൻ
നിസ്തുല ധന്യനായ് ത്തീൎന്നു;
എപ്പോഴും ത്വത്കടാക്ഷം ആലംബമെന്നു — മമ
ചിത്തത്തിൽ നിനവു മഹോ ചേൎന്നു.

ഒന്നുണ്ടനൎത്ഥമിന്നു പിണഞ്ഞിരിപ്പൂ;
പിന്നെന്തുവഴി? ഞാനിങ്ങണഞ്ഞിരിപ്പൂ.
വന്നീടേണ്ടതുവരും എന്നിരിപ്പൂ;
എന്നാലും തൊഴുന്നേൻ കാൽത്താമരപ്പൂ.

ശിക്ഷണ രക്ഷണ ദക്ഷഗുരോ! ശുഭ–
ലക്ഷണമയ! പരിരക്ഷ, മുനീന്ദ്ര!

[ജയജയ......

(ഉശാനി—ചെമ്പട)

ഭട്ടാരകമുനി:—

മാഴ്കേണ്ടാ, ശിഷ്യസത്തമരേ!
മാനസപ്രിയരേ!
മാലെന്യേ നില്ക്കുകെൻ ചാരെ.

അന്തരമില്ലിനി
എന്തെന്നിരിക്കിലും
സന്താപമൂല–
ദുരന്തം ഒഴിയ്ക്കുവൻ.

[മാഴ്കേണ്ടാ......

ക്ലാന്തി കളകനീയം മാനിനി! — കോംകര
കാന്തിമതി! കളഭഗാമിനി!
സ്വാന്തർമ്മുദാ മൊഴിക വാണി നീ — ഞാൻ ആ–
ഹന്ത! ചെയ്യേണ്ട തെന്താണിനി ?

ഉണ്മ ചൊല്ലിവിടൊരു മടിയരുതേ
നമ്മോടു, ധർമ്മശീല പ്രിയ ദയിതേ!
നന്മതാൻ ഇനിമേലിൽ വരും, അയി, തേ;
ചെമ്മേ നാം പറയുമോ മൊഴി പഴതേ ?

ഭക്തനൊരുത്കട ദുഃഖമിരിക്കിൽ
പോക്കുക മുനിജന സത്കുലധർമ്മം.

[മാഴ്കേണ്ടാ......

# 23

(പൂർവ്വകല്യാണി—ചെമ്പട)

കാന്തിമതി:-

വിദ്യാധിരാജ മാമുനേ!
കാത്തു കൊൾക കെന്നും
വിജ്ഞ ജന കിരീട മണേ!

ഉൾക്കനിവേറീടും
വാക്യമൊരുകുറി
കേൾക്കുന്നവർക്കാധി
നീക്കും ഭഗവാനേ!

[വിദ്യാധിരാജ......

ദുഷ്ടനാം ദേശപതിയാം ഉദ്ദണ്ഡനൊന്നു — ഹന്ത
കഷ്ടമേ, മോഹമെന്നിൽ വളർന്നു;
ഇഷ്ടം അവനു ചെയ്യാത്തതിനാലിന്നു — ബഹു
രുഷ്ടനായ് ക്കൊൽവാനൊരുങ്ങുന്നു.

ആവതില്ലടിയാർ ക്കൊന്നറിഞ്ഞിടേണം;
ഭാവം അറിഞ്ഞു ഭവാൻ കരുതിടേണം;
കേവലം അവലംബം തവ ചരണം;
ദേവ! ഭട്ടാര! തരണം ശരണം.

ചീർത്തെഴും ആർത്തികൾ പാർത്തിഹ, കീർത്തിത!
തീർത്ഥപദാഹ്വയ! തീർത്തരുളേണം.

[വിദ്യാധിരാജ......

(നാഥനാമക്രിയ—പഞ്ചാരി)

ഭട്ടാരകമുനി:—

ധർമ്മശീല! ധർമ്മലോല!
നന്മതാൻ വരും ക്രമേണ;
ദുർമ്മദാന്ധൻ അരി നിനക്കു
കർമ്മ ദാസനാം.

കാന്തിമതി! മരന്ദവാണി
ശാന്ത ചേതസാ ഗമിക്ക.
കാന്തനൊത്തു നിഭൃതഹൃദയ—
ശാന്തിയോടെ. നീ.

ഭക്തിതന്നെ ശക്തിയെന്നു
യുക്തമായ് ധരിച്ചുകൊൾക;
മുക്തനാം എനിക്കുമുണ്ടു
സക്തി ശിഷ്യരിൽ.

പെരിയതായ ദുരിതമൊന്നു
വരികയില്ല; ഭീതിവേണ്ട;
കരുതി മാം വസിക്ക നിങ്ങൾ
ഒരുമയോടഹോ.

ഒന്നുവേണ്ടു; ധർമ്മശീല!
നിന്നിടേണ്ട നിൻ ഗൃഹത്തിൽ
ഇന്നു രാത്രി കാളരാത്രി
എന്നിരിക്കിലും.

വിരവിലെന്തു വരികിലും, തെ–
ല്ലരുതു വിഭ്രമം നിനക്കു
തരുണി! വിശ്വസിക്ക നിന്റെ
അരികിലുണ്ടു ഞാൻ.

(ധർമ്മശീലനെയും കാന്തിമതിയെയും മുനി
അനുഗ്രഹിച്ചു് അയയ്ക്കുന്നു.)

— തിരശ്ശീല —



## നാലാം രംഗം

— പാടി —

പ്രമദ തങ്ങവിലാസം ചേന്നിടും ദാസിമാരാം
കമനികളൊട്ടു മന്ദം, മന്ദിരാന്തഃപുരത്തിൽ,
സുമധുര മൃദുവാക്യം ചൊല്ലിനാൻ, കാമഭാവ–
പ്രമഥിത മതിയേവം ചണ്ഡനുദ്ദണ്ഡവീരൻ.

(പാടി—ചെമ്പട)

ഉദ്ദണ്ഡൻ:–

നാരികളേ! മൃദുഗീതം പാടിടുവിൻ;
നാമധുനാ വാദ്യഘോഷനാദം ചേർത്തിടുവൻ.

[നാരികളേ.....

വിരവോടു വീണ ഞാൻ ആലപിപ്പേൻ — പിന്നെ
പരിചോടു മൃദംഗവും ധരിപ്പേൻ;
സുരുചിര നാദസ്വര മേളവും ഉയർപ്പേൻ.
[നാരികളേ......

ഗഞ്ജിറ യിതു മെല്ലെ എടുപ്പേൻ — ശ്രുതി
രഞ്ജകമായ് പുല്ലാങ്കുഴൽ വിളിപ്പേൻ;
അഞ്ജസാ സംഗീതസാമ്രാജ്യമിഹ രചിപ്പേൻ.
[നാരികളേ.......

(സംഗീതമേളം അഭിനയിച്ചുകഴിഞ്ഞു് ഉദ്ദണ്ഡനും ദാസീമാരും ചേർന്നു് മദ്യപാനോത്സവം നടത്തുന്നതായി മനോധർമ്മം നടിക്കണം. അതിനുശേഷം, ഉദ്ദണ്ഡൻ ദാസീമാരോടു് നൃത്തം ചെയ്യുവാൻ ആവശ്യപ്പെടുന്നു.)

(നവരസം—അടന്ത)

ഉദ്ദണ്ഡൻ:—

മാനിനിമാർ മൗലിമണി മാലകളേ! — നിങ്ങൾ
മാരലീലാ ലാസ്യമുടൻ ആടിടേണം.

കല്പ ലതാ കല്പ ബാഹു ജംഘകളാൽ — മടി
അല്പമെന്യേ, ശില്പരുചി കാട്ടിടേണം.
[മാനിനിമാർ......

എൻകരളിൽ തങ്കുമാശ പൊങ്ങുമാറായ് — മണി
പ്പൂങ്കവിളിൽ സ്വേദബിന്ദു മിന്നിടേണം;
പങ്കജപ്പൂം കോരകപ്പൊൻ കൊങ്കകളും — ചാലേ
ശങ്കവിട്ടു ഭംഗിയായ് തുളുമ്പിടേണം.
[മാനിനിമാർ.....

ഈ രുചിര വാർനിതംബ മണ്ഡലവും — നല്ല
ചാരുത പെരുകുമാറുലഞ്ഞിടേണം;
ഓമനയാം ഈ മലർമെയ് മെല്ലെമൂടും — മൃദു
കോമളാംശുകം അഴിഞ്ഞു നീങ്ങിടേണം.

[മാനിനിമാർ....

(ലാസ്യം—കുറത്തി)

ദാസിമാർ:-

ആടലെന്യേ, മോടി കൂടും
ആടകളും ചൂടി,
പാടവമോ ടാടിടേണം
ചേടികളേ ! നമ്മരം.

നീലനേത്രം, നീളെ, അസ്ത്രം
പോലെ, തൊടുക്കേണം;
പാലെതിരാം ലോലഹാസം
ചേലിലുതിർ ക്കേണം.

സുരുചിര രസഭരിതം ഇന്നിഹ
വരിക നർത്തന ഭംഗി;
അണികഴലണി മണികരം തൻകള-
രണിതം എങ്ങും മുഴങ്ങി.

രേണുകേ ! നല്ലോണമാട്ട
നാണമെല്ലാം നീങ്ങി;
ചേണിയങ്ങി, ത്താണ പൊങ്ങി,
ക്കാണികരം ക്കിണങ്ങി.

മല്ലികേ! നീ യുല്ലസിക്ക
നല്ല ഗാനം പാടി
വല്ലഭനോ ടല്ലലെന്യേ
സല്ലപിച്ചു കൂടി.

മധുപാനോത്ഥിത മദരസത്തിൽ നാം
മതിമറന്നിനിയാടാം;
ലളിത നൃത്യസ കലിത സൗഭഗ—
മിളിതമാം സുഖം തേടാം.

— ഘണ്ടാരം —

ധർമ്മശീലകൃത കണ്ണു വിക്രിയാ—
കർമ്മകണ്ടിതനുടൻ സഗദ്ഗദം
നർമ്മശാലയിലണഞ്ഞു ചൊല്ലിനാൻ
ശർമ്മഹീനമൊഴി ദൂതനീവിധം.

(ദൂതൻ അഭിനയിച്ചുതുടങ്ങുമ്പോൾ ഉദ്ദണ്ഡൻ ദാസിമാരെ പറഞ്ഞയക്കണം.)

(ഘണ്ടാരം—അടന്ത)

ദൂതൻ:—

ചൊൽക്കൊണ്ട ഗുണനിധേ!
ഉദ്ദണ്ഡ! ഭൂതപതേ!
കേൾക്കേണം മമ ദുഃഖ—
വാക്യം, വദാന്യമതേ!

കണ്ണുവിഹീനനായ് ഞാൻ
വന്നേൻ നാണമോടോതാൻ;
നിന്ദ്യനാം ധർമ്മശീലൻ
ദണ്ഡമിതെന്നിൽ ചെയ്താൻ.

ട്ടാരമുനിയുടെ
ഇഷ്ടൻ എന്നുള്ള വൻപാങ്ങ്
ദുഷ്ടനാം അവനിന്നി-
ല്ലൊട്ടും ആദരം നിന്നിൽ

ചൊന്നതു നിരസിച്ചാൻ,
എന്നുമല്ലവനെന്നെ
കൊന്നതു പോലെ തന്നെ
തന്നയച്ചിതു ജീവൻ

[ചൊൽക്കൊണ്ട....

(സൗരാഷ്ട്രം—അടന്ത)

ഉദ്ദണ്ഡൻ:—

എന്തു കേരംപതുദന്തമിതു? പരി-
പന്ഥി ഞാനവനെന്നഹോ
ഹന്ത മൂഢനോറ്റുിൽ നിഗ്ഗത-
ബന്ധു അവനിനി നിണ്ണയം.

ആരുസമനിഹ പാരിലമ്പൊടു
പൂരുഷാഗ്ര്യൻ എനിക്കെടോ?
നേരു ചൊല്ലുക ഭൂരിബലനൊടു
ഭീരു വന്നെതിരേൽക്കുമോ?

ആരുവാൻ ഭട്ടാരമുനി? യിഹ
പോരിലെന്നൊടു നേർക്കുകിൽ
ഓരുമാഗ്ഗുരുചോരനം പരി-
വാരവും മമ ഭുജബലം.

എങ്കിലോ തവസങ്കടം സക—
ലംകളഞ്ഞിട്ട മുടനെ ഞാൻ;
മങ്കയോടതി വങ്കനവനെ വി—
ശങ്കമിന്നു മുടിയ്ക്കുവൻ.

ചേലെഴും ചണ്ഡാലജന കുല
ഫാല തിലകമതായിടും
ശ്രീല **കണ്ടകൻ** ആവസിപ്പൊരു
ശാല നീ യറിയുന്നിതോ ?

ദണ്ഡ്യരിപുഗണ ചണ്ഡനാകിയ
കണ്ടകാഹ്വയ വീരനെ
കണ്ടു നാളെ യൊരിണ്ടൽ വേണ്ടിഹ
കൊണ്ടുപോരിക ദൂത നീ.

(ഉദ്ദണ്ഡൻ ദൂതനെ അയയ്ക്കുന്നു.)

— തിരശ്ശീല —



## അഞ്ചാം രംഗം

— ശങ്കരാഭരണം —

ഉദന്ത മിതറിഞ്ഞുടൻ
കുടില മാർഗ്ഗ സഞ്ചാരിയായ്
മദാന്തക മമംഗളൻ
ജവമൊടെത്തി തന്നന്തികം,

ഉദഞ്ജലി, വിസംശയം
പദമുരച്ചിതുദ്ദണ്ഡനോ–
ടിദം ജനഭയങ്കരൻ
ദുരിതപണ്ഡിതൻ **കണ്ടകൻ.**

(ശങ്കരാഭരണം—അടന്ത)

കണ്ടകൻ:—

ദേശനാഥ! നിദേശമെന്ത യി, തേ?
തവ ദാസനിഹ ഞാൻ
ലേശവും മടി മൊഴിയിലിന്നരുതേ.

ചൊല്ലുകെന്നോടു കൃത്യശതം; അതു
നല്ലവണ്ണം ഇണക്കി വരുവേൻ;
തല്ലിലും, ശൃണു, കൊല്ലിലും മമ
തെല്ലും ഇല്ലൊരുകില്ല, നായക!

[ദേശനാഥ......

ഉദ്ദണ്ഡൻ:—

**കേൾക്ക** കണ്ടകീ വാക്യമിതു മമ നീ;
സൗഭാഗ്യനിലയന!
ചീക്കുമെന്നഴൽ തീക്കകൻപൊടിനി.

നമ്മെ വിരവൊടു ധിക്കരിച്ചൊരു
കമ്മസാഹസം ഇന്നു കാട്ടിയ
ദുമ്മദോദ്ധത ധമ്മശീലനെ
ഉണ്മയിൽ കൊലചെയ്യു, നിമ്മല!

[കേൾക്ക കണ്ടക... ...

കണ്ടകൻ: -

ഇന്ദ്രസന്നിഭ വിഭവനാകിയ
വന്ദനീയ! ഭവാനൊടിവിടെ
ചന്തമോടൊരു നിന്ദ്യകീടൻ, അ–
ഹന്തയാ, ലെതിർ നിന്നിതെന്നോ?

[ദേശനാഥ......

ഉദ്ദണ്ഡൻ:—

കാര്യമങ്ങിനെ; ധർമ്മശീലനെ
ധൈര്യമോടു വധിച്ചയാളുടെ
ഭാര്യയെ പ്പുന, രാര്യ! തിറമൊടു
ചൗര്യമതിലിഹ കൊണ്ടു പോരിക.

[കേൾക്ക കണ്ടക.....

(ഉദ്ദണ്ഡൻ കണ്ടകനെ അദൃശ്യനായതായി അഭിനയിച്ച് അണിയറയിലേക്ക് പോകുന്നു ഇവിടെ തിരശ്ശീല പിടിക്കേണ്ടതില്ല ദണ്ഡകം അഭിനയിച്ചുകൊണ്ടിരിക്കുമ്പോൾ, അതിന്റെ നാലാം ഖണ്ഡം ആരംഭിക്കുന്നതിനു മുൻപായി, വേദിയുടെ ഒരു മൂലയിൽ തിരശ്ശീല പിടിച്ചുമറച്ച്, അതിനുള്ളിൽ കാന്തിമതി കിടക്കണം. ദണ്ഡകത്തിന്റെ നാലാം ഖണ്ഡം ആരംഭിക്കുമ്പോൾ ഈ തിരശ്ശീല മാറ്റി കാന്തിമതി കിടക്കുന്നതു് കണ്ടകനും സദസ്യർക്കും പ്രത്യക്ഷമാക്കണം.)

**ദണ്ഡകം**

ഉദ്ദണ്ഡവാക്യമതി ഹൃദ്യം ശ്രവിച്ചു സുദൃ–
ഢോദ്യോഗ മന്നതിലുറച്ചു;
കഠിനത നിനച്ചു — കരമഥ തരിച്ചു;
ചണ്ഡതരപൃഥുല ഭുജ ദണ്ഡ ധൃതദ ണ്ഡമൊടു–
കണ്ടകനുമങ്ങിനെ തിരിച്ചു.

കട്ടിക്കറുപ്പെഴും ഇരുട്ടിൻ പരപ്പിലൊരു
മട്ടിൽ ഖലൻ ഗതി തുടങ്ങി;
പക്ഷികളുറങ്ങി — പവനനു മടങ്ങി;
പാതാളകൃതബഹുല വേതാള ദനുജകുല
ഭൂതാളി ഭുവിതിലിറങ്ങി.

ദുർജ്ജാതനാം അനിതരോജ്ജാകലൻ സപദി
മാർജ്ജാര പാദഗതിചേർന്നു,
നിലയമതിലാർന്നു — നീചത വളർന്നു;
സംഹരണകുതുകമൊടു സത്ത്വപതിയവനെ ശാഠി-
സഹസാ തിരഞ്ഞഥ നടന്നു.

കാണാഞ്ഞു തൽപതിയെ വീണങ്ങുറങ്ങിടുമൊ-
രേണാക്ഷി തന്നരികിലെത്തി,
വികൃതപൃഥുമൂർത്തി — വിചയമതുനിർത്തി;
സ്വയമവനും അതുലരുചി മയമുദുലതനുവിലിരു
നയനമതു ചേലൊടു നടത്തി.

തുഷ്ടിം ശ്വസിപ്പതിനു ചൂർണ്ണം സുഗന്ധ പരി-
പൂർണ്ണം വിമോഹകം എടുത്തു,
കമനിയൊടടുത്തു — കളവൊടു കൊടുത്തു:
കരയുഗളമതിലവളെ യുരുബലൻ എടുത്തുടനെ
വിരവൊടു കടന്നിതു പുറത്തു.

— തിരശ്ശീല —



## ആറാം രംഗം

— കേദാര ഗൗഡം --

കൂട്ടിക്കൊണ്ടങ്ങുപോകും വഴിയിലിതുവിധം
കണ്ടകൻ ഗൂഢമേതോ
കാട്ടിൽ, ഘലഷ്ങ്ങളേറും ഭയദമവിടെഴും
ക്രോഷ്ട്രു ശബ്ദങ്ങൾ കേട്ടും
ഞെട്ടിപ്പെട്ടെന്നുണർന്നി ട്ടനിതരസുലഭം
പുഷ്ടചിത്ത പ്രതാപം
കാട്ടിക്കൊണ്ടുത്തമസ്ത്രീ നിടിലതിലകമാ
ദുഷ്ടനോടിത്ഥ മോതീ.

(കേദാരഗൗഡം—ചെമ്പട)

കാന്തിമതി:-

ആരെടാ ചോര! ദൂരെ നിൽക്കെടാ;
പോരും നിൻ നാട്യം;
വീരനെൻ കാന്തൻ ആരെന്നോർക്കെടാ.

ഘോരമീയപരാധം — ഓരും ചെയ്യും നിൻവധം.
[ആരെടാ......

രാത്രിയിലൊരു ഭീരുവെന്നപോൽ,
— വീട്ടിൽക്കടന്നു
കാട്ടിയ കൃത്യമിതു നന്നുപോൽ!
ദുർബ്ബല ജനങ്ങളിൽ
ദൗർബ്ബല്യം കാട്ടിടാം നീ;
നിശ്ചല ഭക്തരിലോ
നിഷ്ഫലം തവ ഛലം.
[ആരെടാ......

കണ്ടകൻ:-

സുന്ദരി! കോപമെന്നി ലെന്തെടോ?
ബന്ധുരാളകേ!
ബന്ധുഞാൻ നിന, ക്കില്ലൊരന്തരം.

ക്ലിഷ്ടയാകൊലാ നീ മാം ദുഷ്ടനായ് കരുതൊലാ.
[സുന്ദരി......

എല്ലാവരും കാൽ വണങ്ങിടും
ഉദ്ദണ്ഡനത്രേ
നല്ല പതിയായ് നിനക്കിണങ്ങിടും.

ഉന്നതൻ അവനോടു
നിന്നെ ഞാൻ അണച്ചുമ്പോഴും,
തനപംഗി! നിനക്കഹോ
ഖിന്നത ചിത മാമോ?
[സുന്ദരി......

കാന്തിമതി:-

ദുർമ്മതേ! പാഴ്‌വചനം എന്തിനായ്?
കാമ്യൻ ഇന്നുണ്ടു
നിർമ്മലൻ ധർമ്മശീലൻ കാന്തനായ്

ധന്യൻ പതിയെ വിട്ടൊ-
രന്യനെ സ്മരിക്കുമോ
മാന്യകുലസ്ത്രീ ജനം?
ശൂന്യം നിൻ നിവേദനം.
[ആരെടാ......

കണ്ടകൻ:-

ചിത്രമെത്രയും തവ ചിന്തിതം!
നാരീജനത്തി-
ന്നിത്ര മൂർഖതയാമോ സാമ്പ്രതം!!

വന്ദ്യൻ വരിച്ചിടുമ്പോഴും
നിന്ദ്യനെ പ്പുണരുന്നോരും
മണ്ണു കൊതിച്ചു സദാ
സ്വർണ്ണം ത്യജിപ്പൂ വൃഥാ
[സുന്ദരീ......

(കണ്ടകൻ അനുനയം കൊണ്ടു് അനുസരിപ്പിച്ചു് കൂട്ടിക്കൊണ്ടുപോകാൻ വീണ്ടും വീണ്ടും പരിശ്രമിക്കുന്നു; കാന്തിമതി തടയുന്നു. അവൾ ഒടുവിൽ പിൻതിരിഞ്ഞു മടങ്ങിപ്പോകാൻ ശ്രമിക്കുമ്പോൾ, കണ്ടകൻ ബലപ്രയോഗത്തിനു് മുതിരുന്നു.)

(ബലഹരി—ചെമ്പട)

കണ്ടകൻ:—

ഭാമിനീ! തവ ഭാവമീ വിധമോ?
ഫലമെന്നി നിന്നേ
ഭാസുരാംഗി! മടക്കീഞാൻ വിടുമോ?

ചൊല്ലുകൊണ്ടു വശപ്പെടാത്തവര്
തല്ലുകൊണ്ടു മയപ്പെടാവിതു;
നല്ല മൊഴിയിഹ കേൾക്ക നീ; എളു-
തല്ല കണ്ടക ബലനിഷേധം.
[ഭാമിനീ......

ശത്രു സങ്കല നിധനസഞ്ചിത—
രക്തനിസ്സൃത ഗന്ധ ഭരിതം,
നിത്യപീഡന കൃത്യരതം, എൻ—
ഹസ്തം ഇവിടെയെടുത്തിടാം ഞാൻ.
[ഭാമിനീ......

— പുന്നാഗവരാളി —

മറഞ്ഞുംശൗര്യം, തൻ കണവനെനിനച്ചും പ്രണയമോ,—
ട്ടറഞ്ഞുംസന്താപം ഹൃദിബഹുതരം മർമ്മഭിദുരം,
നിറഞ്ഞീടും ഭക്തി പ്രചുരിമയൊടേ കാന്തിമതിയും
പറഞ്ഞാളിമ്മട്ടിൽ കരുണവചനം ചാരുവചനാ.

(പുന്നാഗവരാളി—അടന്ത)

കാന്തിമതി:—

ഭട്ടാരദേവ! ദയാജലധേ!
കഷ്ടം മറന്നിതോമാം ? പുണ്യനിധേ!—

ചണ്ഡാലഹസ്തങ്ങളാം
കൊണ്ടിങ്ങപമാനം
ഉണ്ടായ്നശിക്കെന്നോ
തവ തീരുമാനം ?

[ഭട്ടാരദേവ......

കാന്തൻ ഇന്നതിദൂരം;
കാന്താരമോ ദുസ്തരം;
ധ്വാന്തം അതിഭീകരം;
എന്താവോ തവവിചാരം ?
ഉദ്ദണ്ഡ കിങ്കരനാൽ
ഇദ്ദണ്ഡം എല്ലതിലും
അദ്ദണ്ഡധരലോകം
എത്രേണ്ട ഭഗവാനേ!

[ഭട്ടാരദേവ......

— മധ്യമാവതി —

അരുന്തുദമിദം പദം
സപദികേട്ട ഭട്ടാര സദ്-
ഗുരുപ്രവര മായയാ
ജനിത മൂർത്തിമദ് ഛായയും
പരുന്തുരുബലത്തൊടേ
ശശകിശോര ദംശത്തിനായ്
ഒരുങ്ങും അഹിയെക്കണ
ക്കഥ പിടിച്ചിതാക്രൂരനെ.

(മധ്യമാവതി—ചെമ്പട)

ഛായാഭട്ടാരകൻ:—

വഞ്ചകദുർഭഗ! സഞ്ചിതദുർന്നയ!
മുഞ്ച വധൂം അധുനാ.
ചോരണരത! കുല-
നാരിമാർ മണികളിൽ
ധീരത കാട്ടീടുക
പടുത്വം എന്നോ?
[വഞ്ചക......
ഇരവിൽ വന്നിതുവിധം
വിരവൊടംഗന മാരെ
തരമെന്നു കട്ടുകൊണ്ടു
കടന്നി ടാതേ,
മിടുക്കുള്ളോൻ എന്നിരിക്കിൽ
എടുക്കുക കഴിവുകരം
തടുക്കുക മടിക്കാതേ
വെടിപ്പൊടെന്നെ.
[വഞ്ചക......

— ഭൂപാളം —

ദേവൻ തൻ പ്രതിബിംബ മത്ഭുതകരം
വന്നെത്തി ദൂരീകരി–
ച്ചേവം കണ്ടകനും, തുടൻ മറവായ്
പോയീ മുനിച്ഛായയും;
താവന്മാത്രയിലാഗമി ച്ചനുപദം
സംഭീതി സമ്പൂർണ്ണമാം
ഭാവത്തോടവളോട് ചൊന്നു ചരണ–
ക്കാന്തൻ സ്വകാന്തൻ ഗിരം.

(ഭൂപാളം—ചെമ്പടതാളം)

ധർമ്മശീലൻ:–

അരുണാധരീ! തരുണീമണി!
പുരുവിസ്മയം!! ഇവിടേ
വരുവാൻ കഥമൊരുകാരണം?
ഉരചെയ്ക, മനോജ്ഞേ!

കാന്തിമതി:–

മദനോപമ! വദ, കോമള!
ഭവദാഗമം ഇപ്പോൾ
മതിമോഹന! വരുവാനിദം
ഇവിടെന്തൊരുബന്ധം?

ധർമ്മശീലൻ:–

മമ നിദ്രയിൽ, മൃദുഭാഷിണി!
ഗുരു, വന്നു വിളിച്ചാൻ
ഇവിടെത്തുക എന്നുള്ളൊരു
മൊഴി കേട്ടു വരുന്നേൻ.

കാന്തിമതി:-

സുഖസുപ്തിയിലൊരു മുഷ്കരൻ
ഇവിടെന്നെ നയിച്ചാൻ;
ശുഭദേശികനിഹ വന്നുടൻ
അവനെ നിരസിച്ചാൻ;
ഖലനോടിയൊഴിഞ്ഞാനഥ
ഗുരു പോയി മറഞ്ഞാൻ;
ചതുരം മമ കഥ; എങ്ങിനെ
പറയാവിതു ദയിത!

(ഇവിടെ, വനാന്തത്തിലടെന്നുപോയ ആപത്തിലുള്ള സംഭീതിയും പുനഃസമാഗമത്തിലുള്ള ആനന്ദവും മനോധർമ്മമായി അഭിനയിച്ചശേഷം, ഉടനെ രണ്ടുപേരും ഘോരാപകടത്തിൽനിന്ന രക്ഷനൽകിയ മുനിയെ സ്മരിച്ച് ഭക്തിപൂർവ്വം സ്തുതിക്കുന്നു )

(മുഖാരി—ചെമ്പട)

ധർമ്മശീലനും കാന്തിമതിയും:-

ഭട്ടാരകജയ, ഭട്ടാരകജയ;
ഭക്തജനാശ്രയ കല്പതരോ!
ഭട്ടാരകജയ, ഭട്ടാരകജയ;
ഭദ്രഗുണാകര വിശ്വഗുരോ!

അന്യവിചാര മതെന്യേ നിസ്തുല
ധന്യ! തവസ്തുതി തെളിയേണം;
പുണ്യ ജനൈകശരണ്യ! സനാതന!
പൂർണ്ണകൃപാമൃതം അരുളേണം.

കദനശതങ്ങളിൽ നിന്നടിയാരെ
കരയേററും മംഗളവസതേ !
ഇനി, ആമരണം, ശരണംവരണം
ചരണം, സുഗുണം, നിരുപമ ! തേ.

[ഭട്ടാരകജയ.......

— തിരശ്ശീല —



## ഏഴാം രംഗം

— ശഹാന —

അന്നാരീണാം ശിഖരമണിയെ
കൊണ്ടു ചണ്ഡാളനിപ്പോറം
പ്പോന്നാൽസ്വൈരം കിളിമൊഴിയുമായ്
സല്ലപിക്കാം രമിക്കാം —
എന്നാനന്ദക്കടലിൽ മുഴകി
ത്താവുമുട്ടണ്ഡനോടായ്
ചൊന്നാൻവന്നീ വചനമുടനേ
കണ്ടകൻ ഭഗ്നദർപ്പൻ.

(ശഹാന—അടന്ത)

കണ്ടകൻ:-

ധന്യ! ശൃണുചരിതം — തവ ഖലു
കണ്ണുയുഗദുരിതം
ജാതഖേദം ദേശ നാഥ ! വന്നേൻ പരി-
ഭൂതനഹം പ്രഭോ! താണവണങ്ങുന്നേൻ.

[ധന്യശൃണു......

വീര! നിന്നാദേശ സാരംഗ്രഹിച്ചുഞാൻ
നേരേ ഗമിച്ചീടിനേൻ; — ഗൃഹ–
ദ്വാരംകടന്നങ്ങു ചോരൻപോൽ വൈരിയെ
പാരം തിരഞ്ഞീടിനേൻ;
ആരാഞ്ഞുകാണാതെ ദാരങ്ങൾതന്നെ, നി–
സ്സാരം ഹരിച്ചീടിനേൻ — നരോത്തമ !
[ധന്യശ്രുണു......

കൂടപദങ്ങൾ വച്ചാടലെന്യേ പെരും
കാടകം പുക്കേനിവൻ; — അപ്പോൾ
പേടികലൎന്നു വധൂടി രോദിക്കെ, വ–
ന്നോടി ഒരു കിഴവൻ;
പാടവമോടും എന്നോടു മഹാരണം
ആടിജയിച്ചിതവൻ — പൊറുക്കേണം.
[ധന്യശ്രുണു......

(അഠാണ—ചെമ്പട)

ഉദ്ദണ്ഡൻ:–

ഇജ്ജനം എന്തിഹവദിപ്പതും — ഹാ
ലജ്ജ വെടിഞ്ഞിവൻ ഉരപ്പതിൽ ?

ഗർജ്ജനമോയിഹ തർജ്ജനമോ വഴി ?
ദുർജ്ജനമിവനെ വിവർജ്ജനമെന്നോ ?
[ഇജ്ജനം......

പെരുത്ത ഭുജബല വികത്ഥനത്താൽ
കരുത്തൻ എന്നിഹ തോന്നീടും;
മുരത്ത ജരാ കരാഘാതത്തെ
തുരത്തിടാതിവൻ ഓടീടും:

അട്ടത്തുപിന്നെയും എടുത്തുവീണ്ടും
പടുത്വമോടത്തു പാടീടും !
മട്ടത്തുപോകാതൊരുത്തനെങ്ങിനെ
ജഡത്വമോടിത്തു കേട്ടീടും !!

[ഇജ്ജനം......

(ചെഞ്ചുരുട്ടി—മുറിയടന്ത)

കണ്ടകൻ:-

മയികോപം ഏറീടൊലാ — മഹാപ്രഭോ !
മനസാ വെടിഞ്ഞീടൊലാ.

ഭവദാജ്ഞ വഴിപോലെ
നിറവേററി കഴിവോളം
ഭരണാധിപ! എനിക്കി–
ല്ലനപേക്ഷ അണുവോളം.

[മയികോപം......

അംഗനാമൌലിയെക്കൊണ്ടു തന്നേ പോന്നു
മംഗളാത്മാവേ ! മടിയെന്യേ ഞാനിന്നു;
ഭംഗമതിന്നു വിധികൃതം ആകുന്നു;
തുംഗാശയൻ മുനിപുംഗവൻ വന്നു.

അതുലവൈഭവ യതികുലോത്തമ–
നിതിമതം ദൃഢം ഇതിലിരുന്നാൽ,
ചെറുതുമൊരുജയം അറിക, വിശ്രുത!
വരികയില്ലിഹ വെറുതെയുദ്യമം.

[മയികോപം......

(ഉദ്ദണ്ഡൻ ക്രുദ്ധനായി കണ്ടകനെ ഓടിച്ചശേഷം,
തനിച്ചിരുന്നു് ചിന്തിക്കുന്നു.)

(എരിക്കിലകാമ്മോദരി—മറിയടന്ത)

ഉട്ടണ്ഡൻ:-

ആരീ മുനി ബലവാൻ — മമ കാര്യം
ആകേ മുടക്കീട്ടുവോൻ ?

ജനമെല്ലാം ഭജിയ്ക്കുന്ന
മുനി ഭട്ടാരകനാലേ
വിനയാകുന്നതെന്തെൻെറ
വിഷയങ്ങൾക്കിതുപോലെ ?

[ആരീ മുനി

ചിന്തയിലൊന്നുണ്ട ദീപ്പതിന്നേതാനും,
അന്തരമുണ്ടോപോയ് കണ്ടിങ്ങുപോരാനും ?
വന്ദ്യനെന്നാൽനേരേ പൂജിയ്ക്കുവേൻ ഞാനും
നിന്ദ്യനെന്നാകിലോ ദണ്ഡിച്ചിടാം താനും.

വീതരാകിയ മുനിജനങ്ങളെ
മനുജപുംഗവർ വിനതി ചെയ്‌വിതു:
അതിലൊരല്പവും ഇടയിളപ്പമ-
തഥ ജനിപ്പതുമില്ല കേൾപ്പിതും.

[ആരീ മുനി......

തിരശ്ശീല —



## എട്ടാം രംഗം

— സാവേരി —

സ്മരിതമുനിസപര്യാ കാംക്ഷയോടങ്ങു നാനാ—
ദുരിതചരിതപൂർണ്ണൻ ദുഷ്ടനുദ്ദണ്ഡനന്നാം,
പരിചൊടു മുനിവാടം പൂകി യോഗീന്ദ്രനോടായ്
അരിമയൊടുരചെയ്താൻ വാചികം മോചിതാഘം.

(സാവേരി—ചെമ്പട)

ഉദ്ദണ്ഡൻ:—

മുനിദേവ ! തവചരണകമലം — മേന്മേൽ
പണിയുന്നു ദുരിതഹരം, അമലം.
ഗുരുനാഥകാരുണ്യം ആക്കും — പാർത്താൽ
പുരുശോകനാശത്തിൻ മാർഗ്ഗം.
ഋഷിലോക കോപം ജനാനാം — നിത്യ—
വിഷമത്തിന്നാസ്പദം നൂനം.
**തവശിഷ്യൻ എന്നുകരുതേണം — എന്നും**
**ഭവികം വരാൻ അരുളിടേണം.**
[മുനിദേവ......

(മോഹനം—ചെമ്പട)

ഭട്ടാരകമുനി:—

കല്യജനമൗലേ! — വരും
കല്യാണം മേലേ.
തുല്യഹീന! കരുതീടു
കെന്നെ നിൻ താതനെപ്പോലെ.
[കല്യജന......

ഈദൃശം ത്വദാഗമത്തി–
ന്നേതും ഉണ്ടോ ഹേതുവിപ്പോാ ?
മോദമോടിങ്ങോതിടേണം
ധൃതമാകും ഖേദമെല്ലാം.

[കല്യജന......

ഉദ്ദണ്ഡൻ:-

തീൎത്ഥപാദമുനേ! ചൊല്ലാം
വാൎത്ത ഞാൻ ഉടനേ.
കീൎത്തനീയ ! ഞാൻ കൃപതേ
കാത്തുവന്നേൻ ഇഹ വിജനേ.

[തീൎത്ഥപാദ......

കൎമ്മവശാലെനിക്കൊരു
നിൎമ്മരിയാദൻ രിപുവായ്;
ധൎമ്മശീലൻ എന്നുള്ളൊരാ
ദുൎമ്മതിയെ വെന്നീടേണം.

ഇന്നവനെ അവനം ചെ–
യ്യുന്നുഭവാൻ എന്നു കേൾപ്പൂ;
ദുൎന്നയനെ വിട്ടു, കൈക്കൊാം–
കുന്നതനാം എന്നെ, ധന്യ!

[തീൎത്ഥപാദ......

ഭട്ടാരകമുനി:-

ഭോഷരെപ്പോൽ മനക്കാമ്പിൽ
രോഷമേവം പുലർത്തായ്ക;
ദോഷമതിൻ ഫലം; വൈരി–
ഭീഷണ ! മഹാനുഭാവ !

എൻെറ ശിഷ്യൻ ധമ്മശീലൻ
എന്നതിനാൽ എനിക്കഹോ
എന്നുമേ സംരക്ഷണീയൻ
തോന്നരുതിന്നതിൽ കോപം.

[കല്യജന......

ഉദ്ദണ്ഡൻ:-

പേശിടൊല്ലാ മൂഢവാക്യം
ഹാ ശരിക്കറിഞ്ഞിടാതേ;
മോശമാകും കാര്യം തവ;
ദേശനാഥൻ ഞാനെന്നോർക്ക.

[തീർത്ഥപാദ......

ഭട്ടാരകമുനി:-

വൃത്തമെല്ലാം ജ്ഞാതമല്ലോ;
യുക്തമല്ലാ വാദം വൃഥാ;
ഭക്തനെ വിടില്ലാ; തവ
ശക്തിയിവിടെ നിരർത്ഥമല്ലോ.

[കല്യജന.. ...

(കാനക്കുറിഞ്ഞി—ചെമ്പാരി)

ഉദ്ദണ്ഡൻ:-

ഗ്രാമ്യവൃദ്ധ! ഞാൻപറഞ്ഞ
സൗമ്യവാക്കു നിൻ ചെവിയ്ക്കു
കാമ്യമെന്നു തോന്നിടാത്ത-
തെത്ര വിസ്മയം!
മോഹമുഗ്ദ്ധ! ഞാനഹോ, സ-
സ്നേഹമിങ്ങു വന്നതും നീ
ദ്രോഹ ബുദ്ധികൊണ്ടു വി-
സ്മരിച്ചതത്ഭുതം!!

വിരുതനായ് നടിച്ചിടേണ്ട,
പരിസരാവബോധശൂന്യ!
ഗുരുലഘുത്വമേശിടാത്ത
കഴുത തന്നെ നീ!
കണ്ടറിഞ്ഞിടാത്തവനു
കൊണ്ടറിഞ്ഞിടാൻ കണക്ക്;
രണ്ടുപക്ഷമില്ല, മൂഢ!
മണ്ഡ്യനിന്നു നീ.

(ആഹരി—മുറിയടന്ത)

ഭട്ടാരകമുനി:—

നിഷ്ഫലം ബഹുജല്പനം ഖലുതേ;
ധൂർത്തപ്പ കമതേ!
നിഷ്ഫലം ബഹുജല്പനം ഖലുതേ.

ചണ്ഡമാരുതനാകിലും ഗിരി—
ഖണ്ഡമോടിഹ ശണ്ഠ വെറുതേ.
[നിഷ്ഫലം......

നിൻകരാഹതി താങ്ങുവാൻ ഗത—
പങ്കനാം ഞാൻ പോരുമല്ലോ;
വങ്ക! വേഗം എടുക്ക കിനി നീ,
ശങ്കവേണ്ട, പട്ടുത്വമഖിലം.
[നിഷ്ഫലം......

— ഇന്ദളം —

ഹുങ്കാരത്തോടുകൂടി വിശ്രുതബലൻ
യോഗീന്ദ്രകണ്ഠത്തിനായ്
തൻകാരിന്യമെഴുന്ന ഖഡ്ഗമതിനാ-
ലാഞ്ഞൊന്നു വെട്ടീടവേ,

ശങ്കാപേതമണഞ്ഞു ശസ്ത്രമത്തു സൽ-
പുഷ്പാഞ്ചിതാപീഡമായ്,
പൂങ്കാവിന്നുപഹാരമെന്നതുവിധം,
വീണൂ തദാ മൗലിയിൽ.

— ദ്വിജാവന്തി —

രണ്ടാമതും പൃഥുബലത്തൊടു തന്റെ കൈകൾ
കൊണ്ടാശു താപസനെ, ഓങ്ങിയടിച്ച നേരം,
ഉണ്ടായിരുന്ന കരശക്തി നശിച്ചുവീരൻ,
തണ്ടാർശരാരിയെ വിളിച്ചു, നിലത്തുവീണു.

(ദ്വിജാവന്തി—ചെമ്പട)

ഉദ്ദണ്ഡൻ:-

അരുതിതു ദുസ്സഹം;
ശിവ ശംഭോ ശങ്കര!
കരുതിയതു നിഷ്ഫലം;
ദുരിതമിതു നിയതം.

ജളനിതു മനുജനോ?
സുരവരരിൽ ഒരുവനോ?
ശരണാഗതാശ്രയൻ
പരമേശ്വരൻ താനോ?

അതിചപലനിന്നഹോ
ഗതിയെന്തു ദൈവമേ!
നതിചെയ്തു മുനിതന്നെ
മുദിതനാക്കുകയെന്യേ?

[അരുതിതു......

— നീലാംബരി —

അദമ്യമാം ഗാത്രബലം ക്ഷയിച്ചും,
മദം നശിച്ചും, വിനയം ജനിച്ചും,
ഹൃദന്ത താപത്തൊടവൻ തദാനീം
ഇദം സ്തുതിച്ചാൻ മുനിയെ സ്സുദീനൻ.

(നീലാംബരി—ചെമ്പട)

ഉദ്ദണ്ഡൻ:—

ദേവ! തീൎത്ഥപാദ ദേവ!
ദേവ! ഭട്ടാരദേവ!
ദേവ! വിദ്യാധിരാജ!
പാഹി പാഹി മാം.
[ദേവ......

ശീലിതയോഗസങ്കേത!
ശിഷ്യപാലനൈകരത!
ശിഷ്ടലോകസമ്മാനിത!
പാഹി പാഹി മാം.

സങ്കടതാരണപോത!
സജ്ജനൈകാശ്രയഭൂത!
സഞ്ചിതപുണ്യ! ഹേ നാഥ!
പാഹി പാഹി മാം.
[ദേവ......

മൂഢനാമെൻ അപരാധം
മുനികുലേന്ദ്ര! പൊറുക്കേണം;
മുഹുരപി വണങ്ങീടുന്നേൻ;
പാഹി പാഹി മാം.

കലുഷത വെടിഞ്ഞീടേണം;
കരുണയെന്നിൽ തോന്നീടേണം;
കദനം എല്ലാം പോക്കീടേണം;
പാഹി പാഹി മാം.

[ദേവ......

(പുറനീര—ചെമ്പട)

ഭട്ടാരകമുനി:-

വീര! വെടിഞ്ഞീടുക പുരുശോകം;
ദുരിതമായ്തവ ദുരിതവിപാകം.
നേരേ ദർപ്പം ഒഴിഞ്ഞതിനാലേ,
പാരംവന്നിതു തേ ശുഭം അധികം.

ഇല്ലിഹരോഷ മനോഭാവം അയേ;
തെല്ലുംവേണ്ട വിഷാദം ഹൃദയേ;
മല്ലീശരരിപു കരുണ നിമിത്തം
നല്ലതുമേന്മേൽ വരിക സമസ്തം.



വിദാരിതദുരന്തനായ് തദനതീന്നൊരുദ്ബന്ധന-
ങ്ങുദാര ഗുണശാലിയാം ഗുരുവരന്റെ ശിഷ്യാഗ്ര്യനായ്
സദാമുനിപദാർച്ചനാ നിരതനായ്ചിരം മേവിനാൻ
സദാരനഥ സൗഖ്യവാൻ സുകൃതി ധർമ്മശീലൻ തദാ.

52

**മംഗളം**

ഉലകിലെയിതരം മാററാൻ ജാതനായ്, ദ്വിവ്യലീലാ-
കലവികരം പലതാടി ച്ചേലെഴം കേരളത്തിൽ,
വിലസിനയതിരാജൻ വിജ്ഞവിദ്യാധിരാജൻ
നലമൊട്ട ചിരകാലം നമ്മളെക്കാത്തിടട്ടെ.

